ദയാ. ലോകത്തിലുള്ള വിവിധമായ ഉപാദാന കാൎണ്ണങ്ങളെ ഒരുംപെടുത്തി വ്യാപരിപ്പിപ്പാൻ സചേതനനായ ഒരു ആദ്യകാരണനിൽ വിശ്വസിപ്പാൻ ഹേതുത്വത്തിന്റെ പ്രമാണങ്ങളാൽ നാം കേവലം നിബന്ധിക്കപ്പെടുന്നു എന്നു വിചാരിക്കുന്നതു ശരിയല്ലയോ. അവനെ കൂടാതെ അക്കാരണങ്ങൾക്കു വ്യാപാരം തുടങ്ങുവാൻ എങ്ങനെ കഴിയും. അവയുടെ ആദ്യ പ്രേരണത്തിന്നു കപിലൻ പറയുന്ന ന്യായത്തോളവും ദുൎബ്ബലമായിട്ടു പിന്നൊന്നുമില്ല.

ഇനിയും സങ്കല്പത്തിൽ നിന്നുള്ള യുക്തി എടുത്തു വ്യവഹരിക്കാം. ഹേതുത്വത്തിന്റെ പ്രമാണങ്ങൾ ഉപാദാനകാരണങ്ങളെ കൊണ്ടു പ്രവൃത്തിപ്പാൻ ഒരു സചേതന കൎത്തൃകാരണം സൃഷ്ടിപ്പിൽ ഉണ്ടായിരിക്കേണം എന്നു കാണിക്കുന്നുണ്ടു. എന്നാൽ സങ്കല്പത്തിൽനിന്നുള്ള യുക്തിയാൽ ഇതു അധികം തെളിവായിത്തീരുന്നു. ഞാൻ അതിനെ തങ്ങളോടു വിവരിക്കട്ടെ.

നാം വസിക്കുന്ന അഖിലാണ്ഡം വലുതും ചെറുതുമായ വിവിധ വ്യാപദേശങ്ങൾ കൊണ്ടു നിറെഞ്ഞിരിക്കുന്നു. ഇങ്ങനെയുള്ളവെക്കു മനുഷ്യർ സദാ തങ്ങളുടെ ബുദ്ധിയെ ഏല്പിടുത്തുന്നു. മററു ജീവജന്തുക്കളിലും ഈ വൈഭവം കാണുന്നുണ്ടു. പക്ഷിക്കൂടും, എലിപ്പുനവും കുരുവിക്കൂടും എല്ലാം നിൎമ്മിതങ്ങളാകുന്നു. ചില സാദ്ധ്യത്തിന്നായി ഉണ്ടാക്കപ്പെട്ടുമിരിക്കുന്നു. അവ സ്വയമായി വൃക്ഷാദികളെപ്പോലെ മുളെച്ചുണ്ടാകാതെ വേലയുടെ ഫലമായിരിക്കുന്നു. നിയോഗിക്കപ്പെട്ട സാദ്ധ്യത്തിന്നു തക്കവയുമാകുന്നു. മനുഷ്യരുടെ ഇടയിൽ ഉണ്ടാക്കപ്പെടുന്ന വ്യാപദേശങ്ങളിൽ തൊഴിലാളികൾ ഉണ്ടാക്കുന്നവയെ പ്രത്യേകം പറയാം. നമ്മുടെ വീടുകളും, മേശകളും പെട്ടികളും, പിത്തള പ്പാത്രങ്ങളും, മണ്പാത്രങ്ങളും, പുസ്തകങ്ങളും, രഥങ്ങളും, വള്ളങ്ങളും, ഒക്കെ സൂത്രപ്പണികൾ ആകുന്നു. ഓരോ പ്രത്യേക സാദ്ധ്യങ്ങൾക്കായിട്ടു നിയോഗിക്കപ്പെട്ടുമിരിക്കുന്നു.

എന്നാൽ ഈ വസ്തുക്കൾ എല്ലാം നിശ്ചേതന സമീക്ഷയുടെ വേലയാകുമോ? ഇല്ല. അവ സമീക്ഷമേൽ ചൈതന്യം വ്യാപരിക്കയാൽ ഉണ്ടായ ഫലം എന്നും ബുദ്ധികൂടാതെ അവയെ ഉദ്ദേശിപ്പാൻ വഹിയാ എന്നുംസൎവ്വരും അറിയുന്നു. പിന്നെയും ബുദ്ധിയുടെ കൂടുതൽ കുറെ

വുപോലെയും അതിന്റെ കൈപ്പാങ്ങിലുള്ള വിഭവങ്ങൾക്കു തക്കവണ്ണവും വ്യാപദേശത്തിന്നു വ്യത്യാസമുള്ള പ്രകാരം നാം കാണുന്നു. ഒരു മനുഷ്യന്റെ സൂത്രവും വേലയും അസാമാന്യമായി വിശേഷവും ഉപകാരവുമായി തന്നാൽ അവനെ ബഹു സമൎത്ഥൻ എന്നു പറയുന്നു. കൈവേലയിൽ മോശമായിരിക്കുന്നവനോ ദോഷൻ എന്നാകുന്നു പേർ. ദില്ലി പട്ടണത്തിലെ രത്നങ്ങളിന്മേൽ എത്രയും ഭംഗിയായി പാരസികഭാഷയിൽ അക്ഷരങ്ങളെ കൊത്തിയുണ്ടാക്കിയ കേൾവിപ്പെട്ട തൊഴിലാളികളെ കുറിച്ചു നാം എല്ലാവരും കേട്ടിട്ടുണ്ടു. അവരുടെ സാമൎത്ഥ്യത്തിന്നു യോഗ്യമായിരിക്കുന്ന സ്തുതിയെ നാം അവൎക്കു മനസ്സോടു കൊടുക്കയും ചെയ്യുന്നു. ഇവയൊക്കെയും സാമാന്യ സംഗതികൾ തന്നേ എങ്കിലും അവ സാരപ്രമാണങ്ങളെ നമുക്കു ചൊല്ലിത്തരുന്നു. അവയെ നിത്യ നിദാനത്തൊഴിലുകളിൽ നാം സ്വീകരിക്കുമ്പോൾ സാരകാൎയ്യങ്ങളിൽ നാം ധിക്കരിച്ചാൽ ന്യായമാകയില്ല; വ്യാപദേശങ്ങൾ ബുദ്ധിയിൽനിന്നു ഉത്ഭവിക്കുന്നു. അവയുടെ വിശേഷത ബുദ്ധിവൈഭവത്തിന്റെ ഏറെക്കുറെച്ചിൽ പോലെ ഭേദഗതിയായുമിരിക്കുന്നു.

വ്യാപദേശലക്ഷ്യങ്ങളോടു കൂടിയ അസംഖ്യ വസ്തുക്കൾ കൊണ്ടു അഖിലാണ്ഡം നിറെഞ്ഞിരിക്കുന്നു, നിൎജ്ജീവപദാൎത്ഥങ്ങൾ മനുഷ്യരുടെ ഉപകാരത്തിന്നു കൊള്ളുവാൻ തക്കവണ്ണം പല പല ഗുണങ്ങൾ ഉള്ളവയായിരിക്കുന്നു [വൈശേഷികന്മാരുടെ അൎത്ഥത്തിൽ ആകുന്നു ഗുണങ്ങൾ എന്നതിനെ ഞാൻ ഇവിടെ പ്രയോഗിക്കുന്നതു] കല്ക്കരി എരിയുന്നു, കളിമണ്ണു കലവും കുടവുമാകുന്നു, ജലം വെടിപ്പാകുന്നു, ലോഹാദി തീയിൽ ഉരുകുന്നു, പിന്നെ ജീവജാലങ്ങൾ തങ്ങളുടെ വളൎച്ചെക്കും വൎദ്ധനവിന്നും വേണ്ടി നിയമിക്കപ്പെട്ടിരിക്കുന്ന അതിശയ വ്യൂഹനത്താൽ വിശേഷതപ്പെട്ടിരിക്കുന്നു, വൃക്ഷങ്ങൾ തങ്ങളിൽ നിറെഞ്ഞിരിക്കുന്ന അസംഖ്യമായ ശിരകളിലേ ദ്രവം കൊണ്ടു വളരുന്നു, മുളയും പൂവും ഫലത്തിന്നു വഴിയൊരുക്കുന്നു, കുതിര, മാട, ആന, ഒട്ടകം, എന്നിവ തങ്ങളുടെ ശക്തിയും ചൊടിപ്പും മൂലം തങ്ങൾക്കു മനുഷ്യർ നിശ്ചയിക്കുന്ന വിവിധമായ വേലകൾക്കു കൊള്ളുന്നവയായിരിക്കുന്നു, ഈ സംഗതികളിൽനിന്നു നാം മുറെക്കു അനുമാനിക്കേണ്ടുന്നതു എന്തു, ഒരു സചേതനഭൂതത്താൽ

അവ ഉളവായവരാകുന്നു എന്നു തന്നെ അല്ലയോ? നിശ്ചേതന പ്രകൃതിക്കു അയസ്കാന്തത്താൽ എന്നപോലെ ആകൎഷിക്കപ്പെടുകയോ പാലു ജനിപ്പിക്കുന്നതിൽ പശുവിന്റെ അകിടു എന്നപോലെ വ്യാപരിക്കപ്പെടുകയോ ചെയ്യുന്നതിനാൽ ഈ വസ്തുക്കളെ ഒക്കെയും ഉണ്ടാക്കുവാൻ കഴിയുമോ. അതു അസാദ്ധ്യം തന്നേ. എല്ലാ മനുഷ്യനും ഓരോ കൈക്കു അഞ്ചഞ്ചു വിരൽ ഉള്ളതു എന്തു. എല്ലാവനും ഈരണ്ടു കണ്ണുള്ളതു കാലിൽ ആകാതെ തലയിൽ ഇരിക്കുന്നതു എന്തു. അവനു രണ്ടു ചെവിയുള്ളതു തലയുടെ മുകളിൽ ആകാതെ ഇരുവശത്തുമായിരിക്കുന്നതു എന്തു. ഫലവൃക്ഷങ്ങൾ എപ്പോഴും ഒരുതരം ഫലം തന്നേ കായിക്കുന്നതു എന്തു. മാവേൽ മാങ്ങായും വാഴേൽ വാഴെക്കായുമല്ലാതെ ഉണ്ടാകുന്നില്ല. നെല്ലുവിതെച്ചാൽ ചാമ വിളയത്തില്ല. കറുത്ത നൂൽകൊണ്ടു നെയ്താൽ കറുപ്പുശീലയെ കിട്ടത്തുള്ളു. ലോകത്തിൽ മുറയും ക്രമവും ചട്ടവുമാകുന്നു നടക്കുന്നതു. വെളിച്ചവും ഉഷ്ണവും വീശുന്നതിന്നു സൂൎയ്യൻ ദിവസം തോറും കിഴക്കുദിക്കുന്നു. ചന്ദ്രൻ തന്റെ വെണ്മയുള്ള ബിംബത്തെ രാത്രിയിലേ കാണിക്കുന്നുള്ളു. ആകയാൽ മനുഷ്യരുടെ ഗുണത്തിന്നും സുഖത്തിന്നുമായിട്ടു ക്രമവും ഭംഗിയും വ്യപദേശവും കൊണ്ടു ലോകം നിറെഞ്ഞിരിക്കുന്നു എന്നു നാം കാണുന്നു, അതു അങ്ങനെ ആയിരിക്കുന്നതു ചൈതന്യവും ബുദ്ധിയും ഉള്ള ഒരു ഭൂതത്താൽ നിൎമ്മിതമായതിനാൽ തന്നേയാകുന്നു. ഈ വ്യപദേശങ്ങളുടെയും വേലകളുടെയും വിസ്തീൎണ്ണതയിൽനിന്നു ഈ സചേതന കൎത്താവിന്റെ മഹത്വത്തെയും നമുക്കു കണ്ടുകൊള്ളാം. പ്രപഞ്ചത്തിന്റെ സ്രഷ്ടാവിനെക്കുറിച്ചു ന്യായത്തിലും വൈശേഷികത്തിലും യോഗത്തിലും കാണുന്ന ഉക്തികൾ സത്യത്തിന്നു വിരോധമായിരിക്കുന്നില്ല എങ്കിലും അവന്റെ തേജസ്സിന്നും മഹിമെക്കും തക്കതല്ലായ്കയാൽ ആക്ഷേപിക്കേണ്ടതായിരിക്കുന്നു. ഈ സംഗതിയെക്കുറിച്ചു പതഞ്ജലിയാൽ ചൊല്ലപ്പെട്ട അഭിപ്രായം എന്തെന്നു ദയയോടു പറഞ്ഞു കേൾപ്പിക്കുമൊ പണ്ഡിതരേ.

ഗുരുദാസൻ. ഈശ്വരൻ ശക്തിയുള്ളവൻ എന്നു അവൻ ചൊല്ലുന്നു. എന്തെന്നാൽ അവന്റെ നാമത്തിൽ അതു അന്തരപ്പെടുന്നു. അവന്റെ അറിവിന്നു അറുതിയില്ലായ്കയാൽ അവൻ സൎവ്വജ്ഞനാകുന്നു എന്നും സമ്മ

തിക്കുന്നു. എന്നാൽ സൃഷ്ടിപ്പിൽ ൟശ്വരനുള്ള ഏല്പാടിനെക്കുറിച്ചു അവൻ ഒരു വിവരവും പറയുന്നില്ല.

എംഗ്ലീഷുകാരൻ. എന്നാൽ കാൎയ്യാദികളെ നാം വിവരമായി നോക്കുകയും അഖിലാണ്ഡത്തിൽ കാണുന്ന സങ്കല്പങ്ങളുടെയും വ്യപദേശങ്ങളുടെയും എണ്ണത്തെ നാം ശോധന കഴിക്കയും ചെയ്താൽ ദൈവത്തിന്റെ സ്വഭാവത്തെയും ശക്തിയെയും ജ്ഞാനത്തെയും നന്മയെയും കുറിച്ചു നമ്മുടെ മനസ്സിൽ ഉന്നത നിനവുകൾ ഉളവാകും. അതിന്നു നാം എങ്ങും ദൃഷ്ടാന്തങ്ങളെക്കാണുന്നു. അവയെക്കാണിക്കാത്തതായി പ്രപഞ്ചത്തിൽ യാതൊരു വസ്തുവുമില്ല. ആകാശത്തിൽ അവ അറുതിയല്ലാത്തവണ്ണം വിസ്താരത്തിൽ കാണപ്പെടുന്നതുകൂടാതെ ഭൂമിയിൽ എത്രയും ചെറുതായിരിക്കുന്ന പ്രാണികളിലും ചെടികളിലും കൂടെ അവ കാണപ്പെടുന്നു. അവയെ വെവ്വേറവഴി വിവരിച്ചിട്ടു കാൎയ്യമില്ല. അവ മേൽ പറഞ്ഞ ദൈവ ലക്ഷണങ്ങൾക്കു തന്നേ ഉറെപ്പു വരുത്തുന്നതാകയാൽ ഉപപത്തികളുടെ എണ്ണം ഏറുന്നതല്ലാതെ വിശേഷമായി ഒന്നും സാധിപ്പാൻ ഉപയോഗമാകയില്ല.

അഖിലാണ്ഡത്തിലേ ഉപാദാനകാരണങ്ങളെക്കൊണ്ടു പ്രവൃത്തിക്കുന്നതിന്നു ആദ്യകാരണനായിട്ടു ഒരു കൎത്തൃകാരണൻ ഉണ്ടെന്നു വിശ്വസിക്കേ നമുക്കു പാങ്ങുള്ളൂ. അഖിലാണ്ഡത്തിൽ കാണുന്ന വ്യപദേശ നിബന്ധനത്തിൽനിന്നു ൟ മഹാ കാരണൻ എത്രയും ബുദ്ധിയും ശക്തിയും നന്മയുമുള്ളവനാകുന്നു എന്നും നാം വിശ്വസിക്കേണ്ടി വരുന്നു. ഇങ്ങനെയുള്ള ഭൂതത്തെയാകുന്നു നാം ൟശ്വരൻ എന്നു വിളിക്കുന്നതു. നാം അവനെ ഭൂതങ്ങളിലേക്കു ശ്രേഷ്ഠനും തേജോമയനും എന്നുവെച്ചു ബഹുമാനിപ്പാനുള്ളതാകുന്നു. മററു ഭൂതങ്ങൾക്കു ആധാരമായ മൂല ഭൂതമാകയാൽ അവൻ നിരാധാരൻ ആകുന്നു. ആകയാൽ സ്വയംഭവത്തിനുള്ള ശക്തി അവന്നുണ്ടായിരിക്കണം. അവൻ ഇരിക്ക ആവശ്യമാകുന്നു. അവൻ ഇല്ലാതാകുവാൻ പാങ്ങില്ല. ഒന്നിന്നും അവന്റെ ഇരിപ്പിനെ ഇല്ലായ്മ ചെയ്തുകൂടാ. ആകയാൽ അവൻ സ്വയാധാരൻ എന്നു പ്രത്യേകം പറയാകുന്നതാകുന്നു. അഖിലാണ്ഡത്തിന്റെ അറുതിയില്ലാത്ത വിസ്തീൎണ്ണതയും അതിൽ അടങ്ങിയിരിക്കുന്ന സാധനങ്ങളുടെ പെരുപ്പവും സ്വഭാവ ഹേതുക്കങ്ങളുടെ ശക്തിയും വേഗത

യും ഇവയെല്ലാം അവന്റെ ശക്തിയുടെ പെരുമയെക്കാ ണിക്കുന്നു. അഖിലാണ്ഡത്തിൽ കാണുന്ന വൃപദേശങ്ങ ളുടെ വലിപ്പവും പെരുപ്പവും തരഭേദവും അവന്റെ അറു തിയില്ലാത്ത ജ്ഞാനത്തിന്നു ദൃഷ്ടാന്തമാകുന്നു. ജീവജന്തുക്ക ളുടെരക്ഷെക്കും സുഖത്തിന്നും ഗുണത്തിന്നും അവ അതി ശയമായി ഉപകരിക്കുന്നതു അവന്റെ നന്മെക്കു സാക്ഷി യാകുന്നു. ലോകത്തിന്റെ സ്രഷ്ടാവായിട്ടും അതിന്റെ നിത്യപരിപാലകനായിട്ടും അതിന്റെ നിരന്തരയുപകാ രിയായിട്ടും അതിന്റെ കരുണയുള്ള പിതാവായിട്ടും മനു ഷ്യർക്കു ന്യായസിദ്ധമായിരിക്കുന്ന ഭൂതം ഇപ്രകാരമുള്ളവ നാകുന്നു. ഇങ്ങിനെയുള്ള ഉപപത്തികളോടു കൂടെ സകല വും യദൃഛയാ ഇല്ലായ്മയിൽനിന്നു ഉണ്ടായി എന്നുള്ളതി ന്നു കപിലന്റെയും ബൌദ്ധന്മാരുടെയും ജൈനന്മാരു ടെയും യുക്തികളെ ഒത്തുനോക്കുമ്പോൾ അവ എത്ര ദു ർബ്ബലമായിക്കാണപ്പെടുന്നു. ഇത്തരം മതത്തെ നാം ത ള്ളേണം. അവൻ ഉണ്ടെന്നും അവൻ തന്നെ അന്വേ ഷിക്കുന്നവർക്കു സമ്മാനം നല്കുന്നവൻ എന്നുമുള്ള വി ശ്വാസത്തെ നാം ന്യായത്തിൻ വാദത്തെ അനുസരിച്ചു കൈക്കൊള്ളേണം.

ഈ സംഗതിയെ പററിയുള്ള സംവാദം ഈ വാക്കു കൾകൊണ്ടു തീൎന്നു.

---

## അദ്വൈതം.

എംഗ്ലീഷു ജഡ്ജിയും അവന്റെ സ്നേഹിതന്മാരും തമ്മിൽ പുറകാലെ ഉണ്ടായ വാദം ഈശ്വരന്റെയും അ ഖിലാണ്ഡത്തിന്റെയും സ്വഭാവത്തെക്കുറിച്ചു വേദാന്തി കൾക്കു മുഖ്യമായിരിക്കുന്ന ഉപദേശം സംബന്ധിച്ചാ യിരുന്നു. ആ മതത്തിലും അതിന്നു വിരോധമായി ഹിന്ദു വിജ്ഞാനികൾ പറെയുന്ന ആക്ഷേപങ്ങളിലും ഗുരുദാസ ന്നു നല്ല ഊടം ഉണ്ടായിരുന്നു എങ്കിലുംതൎക്കം മുഖ്യമായിട്ടു നടന്നതു വേദാന്തികളിൽ ചില പണ്ഡിതന്മാരുമായിട്ടാ യിരുന്നു. വേദാന്തമതശേഖരത്തിലെ മുഖ്യ ഗുരുക്കന്മാ രിൽ ഒരു പണ്ഡിതൻ വാദം ആദ്യം ആരംഭിച്ചു.

വേദാന്തി. വേദാന്ത ശാസ്ത്രത്തിന്റെ നിബന്ധാവു വേദവ്യാസൻ ആകുന്നു. എന്നാൽ അവൻ ബ്രഹ്മസൂത്ര

ങ്ങളെ ഉണ്ടാക്കിയതു വേദങ്ങളിലെ ഉപനിഷത്തുകളിൽ നിന്നായിരുന്നു എന്നു പറയുന്നു. ൟ ഉപനിഷത്തുകൾ അംഗിരസ്സു മുതലായ മഹാ ഋഷികളാൽ ഉണ്ടായ പ്രോക്തങ്ങളാകുന്നു. അവർ തങ്ങളുടെ ശിഷ്യന്മാൎക്കു ഉപദേശിച്ചുകൊടുത്തു. അവനിൽനിന്നു ശേഷം പേരു പഠിച്ചു. ഇങ്ങനെ ഇക്കാലം വരെ അവ മാഞ്ഞുപോകാതെ നില്ക്കുന്നു.

എംഗ്ലിഷുകാരൻ. ൟ ദൎശനത്തിൽ സാരമായ ഭാഗം ബ്രഹ്മത്തെക്കുറിച്ചുള്ളഉപദേശമാകുന്നു എന്നു ഇനിക്കു തോന്നുന്നു, സൎവ്വ വല്ലഭനായ ദൈവം ഒരുവൻ ഉണ്ടെന്നു വിശ്വസിക്കുന്നതിനുള്ള ഉപപത്തികളെ നാം ശോധന ചെയ്യല്ലൊ. എന്നാൽ ദൈവം സൎവ്വവും എന്നും സൎവ്വവും ദൈവം എന്നുമുള്ള വാദത്തെ നമുക്കു ഇനിയും ശോധന ചെയ്യാം. ആകയാൽ പണ്ഡിതരേ നിങ്ങളുടെ പ്രമാണപ്പെട്ട പുസ്തകങ്ങളിൽ ൟ ഉപദേശത്തെ എങ്ങനെ വിവരിച്ചിരിക്കുന്നു എന്നു പറഞ്ഞു കേട്ടാൽ കൊള്ളാം.

വേദാന്തി. ശ്രുതിയിൽ പറയുന്നതാവിതു. "അഖിലാണ്ഡം എല്ലാം ബ്രഹ്മം ആകുന്നു." ൟ ഉക്തി വേദാന്ത ഉപനിഷത്തുകളിൽ ഒക്കെയും ഭാഷ മാററമായി പിന്നെയും പിന്നെയും ആവൎത്തിക്കപ്പെട്ടിരിക്കുന്നു. അഖിലാണ്ഡം അവനിൽനിന്നു ഉത്ഭവിച്ചതു ഇന്നപ്രകാരമെന്നു കാണിക്കുന്നതിന്നു വളരെ നിദൎശനങ്ങളെയും അവയിൽ കാണുന്നു. ചിലന്നിയിൽനിന്നു നൂലും ഭൂമിയിൽനിന്നു സസ്യവും ജീവജന്തുക്കളിൽനിന്നു രോമവും എതുപ്രകാരം ഉണ്ടാകുന്നുവോ അപ്രകാരം അക്ഷയഭൂതമായ ബ്രഹ്മത്തിൽ നിന്നു അഖിലാണ്ഡം ഉണ്ടായിരിക്കുന്നു.

എംഗ്ലിഷുകാരൻ. ഇപ്പറഞ്ഞതു സൎവ്വത്തെയും കുറിച്ചാകുന്നുവോ യാതൊന്നും ഒഴിയപ്പെട്ടിട്ടില്ലയോ.

വേദാന്തി. യാതൊന്നുമില്ല, നേരേമറിച്ചു പല തരത്തിലുള്ള ഒററ വസ്തുക്കളെ അവന്റെ പ്രകടീകരണത്തിന്റെ എണ്ണങ്ങളായി പല സ്ഥലങ്ങളിലും കാണിച്ചിരിക്കുന്നു "അവൻ അഗ്നിയാകുന്നു. അവൻ സൂൎയ്യനും ചന്ദ്രനുമാകുന്നു. അവൻ വായുവാകുന്നു. അവൻ വെള്ളമാകുന്നു" "നീ സ്ത്രീയാകുന്നു. നീ പുരുഷനാകുന്നു. നീ യുവാവാകുന്നു. നീ യുവതിയാകുന്നു, പിറന്ന വസ്തു എ

ല്ലാം പറക്കുന്നതൊക്കെയും കാലങ്ങളും നീ തന്നേ. നീ സമുദ്രമാകുന്നു. അഖിലാണ്ഡം നിന്റെ മുഖമാകുന്നു" എന്നിങ്ങനെയുള്ളവ തന്നേ.

എംഗ്ലീഷുകാരൻ. മനുഷ്യാത്മാവും ബ്രഹ്മത്തിന്റെ ഒരംശമാകുന്നു എന്നു സ്പഷ്ടമായിട്ടു പറെഞ്ഞിട്ടുണ്ടോ. തങ്ങൾ എടുത്തു പറെഞ്ഞതു കൂടാതെ മററു തെളിവായ വാക്യങ്ങൾ അതിനുണ്ടോ.

വേദാന്തി. തീപ്പൊരി തീയുടെ അംശമായിരിക്കുന്നതുപോലെ ആത്മാവും ഒരംശപരന്റെ അംശമാകുന്നു എന്നു വേദവ്യാസൻ തെളിവായിട്ടു പറെയുന്നു. അവർ തമ്മിലുള്ള സംബന്ധം സമസ്തവും ശകലവും തമ്മിലുള്ളതാകുന്നു. ശരീരം നിൎമ്മാണമായപ്പോൾ ബ്രഹ്മം അതിനകത്തു പ്രവേശിച്ചു അവിടെ സ്ഥിതമായിരിക്കുന്ന ഹൃദയകമലത്തിന്മേൽ വാസമായി എന്നു ഉപനിഷത്തുകളിൽ ചൊല്ലിയിരിക്കുന്നു. ആകയാൽ, ദേഹത്തിന്നു അതിന്റെ നവദ്വാരങ്ങളോടു കൂടെ ബ്രഹ്മത്തിന്റെ പട്ടണം എന്നു പേരായിരിക്കുന്നു.

എംഗ്ലീഷുകാരൻ. അഖിലാണ്ഡം ബ്രഹ്മത്തിൽനിന്നുണ്ടായി അവനിൽ പിന്നെയും ലയിക്കുന്നു എങ്കിൽ അവന്റെ തത്വത്തിൽ എന്തുമാത്രം ഒരം വിവിധമായ വിഷയങ്ങളിൽ ഉൾപ്പെട്ടു കാണും.

വേദാന്തി. നാലിട്ടു ഒരംശം കാണുമെന്നു യജുൎവ്വേദത്തിൽ ചൊല്ലിയിരിക്കുന്നു.

---

## അന്തരീക്ഷം.

ചില ദേശങ്ങളിൽ വെയിലും മഴയും ചെമ്മാനവും കാർമേഘവും ഹിമവും കല്മഴയും കുളിരും ഉഷ്ണവും ഒഴിയാതെ മാറി മാറി വരുന്നുണ്ടല്ലൊ. അങ്ങനെ പലമാതിരി ദിഗ്വായു (Climate) ഉള്ളേടത്തെ ജനങ്ങൾക്കു അതാതിലുള്ള പരിചയവും എത്രയും സഹജം തന്നേ: എന്നുവരികിലും ഒരം മാററങ്ങൾക്കൊക്കെയും അവലംബിതമായിരിക്കുന്നതു എന്തിന്മേൽ എന്നു അറിയുന്നവരും ആകാശങ്ങളിൽ കാണുന്ന അതിശ്രേഷ്ഠമായും തുലോം അപൂൎവ്വമായും ഉള്ള വിശേഷ ദൎശനങ്ങളുടെ ഉത്ഭവത്തെ പറെയാകുന്നവരും എത്ര ചുരുക്കം. കാററിന്റെ സാധാര

ന്ന ഗതിക്രമം ഇന്നപ്രകാരമെന്നു വൎണ്ണിപ്പാനും ഇടിവാൾ മിന്നലിന്റെയും പലനിറമായ മഴവില്ലിന്റെയും രഹസ്യോത്ഭവം എന്തെന്നു പറവാനും നമ്മിൽ ആൎക്ക കഴിയും? വടക്കേ രാജ്യങ്ങളിൽ ശീതകാലത്തിൽ മഴക്കാറില്ലാത്ത രാത്രിയിൽ വടക്കെ ചക്രവാളം (Horizon) ചിലപ്പോൾ ശോഭയുള്ള കൊള്ളിമീനോടൊപ്പം പടൎന്നു ജ്വലിക്കുന്നതെന്തുകൊണ്ടു? അല്ലെങ്കിൽ ആകാശമണ്ഡലത്തിൽനിന്നു ചുട്ടുപഴുത്ത ലോഹക്കല്ലുകൾ ചിലപ്പോൾ താഴെ വന്നു വീഴുന്നതെന്തുകൊണ്ടു? എന്നു വിസ്തരിച്ചു പറെയാകുന്നവർ എത്രപേർ കാണും.

ഉന്നതമായ മാനുഷബുദ്ധിക്കു തന്നെയും ഗ്രഹിപ്പാൻ വഹിയാത്തതായ രഹസ്യങ്ങൾ ഇവയോടു സംബന്ധിച്ചിട്ടുണ്ടു എന്നുവരികിലും അവയിൽ നമുക്കു നിശ്ചയപ്പെടുത്താകുന്ന കാൎയ്യങ്ങൾ വളരെയുണ്ടു. കൊള്ളിമീൻശാസ്ത്രം അഭ്യസിച്ചിട്ടുള്ള ഒരുത്തന്നു അതാതു മേഘത്തിന്നുള്ള പ്രത്യേക സാദൃശ്യം ഇന്നതെന്നറിയാം. കാററു ഇന്നവശത്തോട്ടടിക്കുന്നു എന്നറിയുന്നതു അവന്നു സാരം നിറെഞ്ഞ ഒരു കഥയാകുന്നു. ശാന്തമായ മഞ്ഞും വലിയ മുഴക്കമുള്ള ഇടികളും രണ്ടും ഒരുപോലെ അവന്നു സാരം തന്നേ. മുൻപേ തന്നെ നാം വളരെ അറിഞ്ഞിട്ടുണ്ടു വിജ്ഞാനത്താൽ ലഭിക്കുന്ന അറിവുകൊണ്ടു ക്രമേണ അതിലും അധികം നാം അറികയും ചെയ്യും.

നമുക്കു വായുവിനെയും അതിന്റെ യോഗത്തെയും മനുഷ്യന്റെ ഉപകാരത്തിന്നായിട്ടുള്ള അതിന്റെ പല അംശങ്ങളുടെ പ്രയോഗത്തെയും കുറിച്ചു വിചാരിക്കാം. നമ്മുടെ ഈ ഗോളത്തെ മൂടിയിരിക്കുന്നതായിട്ടു രണ്ടു സമുദ്രം ഉണ്ടു. ഒന്നു ചിലെടത്തുമാത്രമുള്ളതും മറെറാന്നു ആകപ്പാടെ എല്ലാടത്തുമുള്ളതും. ഇവയിൽ ജലസമുദ്രം ഭൂമിയുടെ ഉപരിഭാഗത്തിൽ താണ സ്ഥലങ്ങളിൽ ഒക്കെയും സ്ഥിതിചെയ്കയും പൎവ്വതനിരകൾ വൻകരകൾ ദ്വീപുകൾ മുതലായ ഉയൎന്ന സ്ഥലങ്ങളിൽ കേറി സ്ഥിതി ചെയ്യാതെയിരിക്കയും ചെയ്യുന്നു. ഇതുകൂടാതെ ഭൂമിയെ മുഴുവനും ഒരു പ്രസന്നസാൽവാക്കൊണ്ടെന്നപോലെ ചുററിപ്പൊതിഞ്ഞിരിക്കുന്നതായ ഒരു വായു സമുദ്രം ഉണ്ടു. മത്സ്യങ്ങളും തിമിംഗലങ്ങളും സഞ്ചരിക്കുന്നതുപോലെ ഈ സമുദ്രത്തുടെ പക്ഷികൾ പറന്നു നടക്കയും ഞണ്ടുകളും ഓട്ടി മത്സ്യങ്ങളും എന്നപോലെ മനുഷ്യരും മററു

സ്തനപായികളും (Mammalia) ഈ വായു സമുദ്രത്തിന്നടിയിൽ കൂടെ നടക്കയും ചെയ്യുന്നു.

ഈ കാൎയ്യങ്ങളെ കുറിച്ചു നല്ല അറിവുണ്ടാകുന്നതുവരെ വായുവിനെയും എല്ലാ ബാഷ്പങ്ങളെയും (Gases) കുറിച്ചു അവ അദ്ധ്യാത്മമയമെന്നു ജനങ്ങൾ വിചാരിച്ചുപോരുക പാങ്ങുള്ളു. അവെക്കു നിരാകാരതത്വങ്ങൾ നല്ലപോലെ ഉണ്ടായിരിക്കാം എന്നല്ലാതെ അതിലധികമൊന്നും കാണുകയില്ല. അവ വെള്ളമോ പാറയോ പോലെ തൂക്കുകയും അളക്കുകയും ശോധന കഴിക്കുകയുംചെയ്യാകുന്ന പദാൎത്ഥങ്ങളാകുന്നു എന്നു പ്രകൃതിവിജ്ഞാനി അറിയുന്നുണ്ടു. രസായനൻ (The chemist) പലമാതിരി വായു ഉണ്ടെന്നും അന്തരീക്ഷത്തിൽ വളരെസാധനങ്ങൾ മിശ്രമിച്ചിട്ടുണ്ടു എന്നും അറിയുന്നു. അവയെന്തെല്ലാമെന്നു അവനോടു ചോദിച്ചാൽ അമ്ലലവണാദികളും ദ്രാവ്യപദാൎത്ഥങ്ങളും അനേക നദികളിൽനിന്നു സദാ കടലിലേക്കു ഒഴുകി വീണുകൊണ്ടിരിക്കുന്ന പ്രകാരം ഏറെക്കുറെ നീരാവിയോടു കൂടെ അമ്ലകരബാഷ്പവും (Oxygen) യവക്ഷാരബാഷ്പവും (Nitrogen) യവക്ഷാരാമ്ലം (Nitric acid) കൂടാതെ അല്പം അംഗാരാമ്ലവും (Carbonic acid) അമ്മോനിയായും (Ammonia) സുഗന്ധ സസ്യപുഷ്പാദികളിൽനിന്നും വെള്ളം കെട്ടിനില്ക്കുന്ന ചതുപ്പുനിലങ്ങളിലോ അഗ്നി പൎവ്വതങ്ങളിലോ നിന്നും മററു പല കൈവഴികളിൽനിന്നും വിഷകരമോ ഉപകാരമോ ആയ ബാഷ്പങ്ങളും ആവികളും നമുക്കു മേലുള്ള വിസ്തീൎണ്ണ സമുദ്രത്തിലേക്കു കരേറുന്നുണ്ടു എന്നു അവൻ പറയും.

ആദ്യം തന്നെ അമ്ലകരബാഷ്പം വായുവിന്റെ അംശഗണങ്ങളിൽ ഒന്നായിട്ടു കൂട്ടാം. ഈ അത്ഭുതകരമായ ബാഷ്പം മറെറാരു ഭൂതാംശമാകുന്ന ജലജബാഷ്പത്തോടു Hydrogen) യോജിക്കുന്നതിനാലത്രെ നീരുറവകളിലും ആറുകളിലും തടാകങ്ങളിലും കടലുകളിലും കിടക്കുന്ന വെള്ളമൊക്കെയും ഉണ്ടാകുന്നതു. അതു മററു ചില വസ്തുക്കളോടുകൂടെ ചേൎന്നു ചുണ്ണാമ്പുകല്ലു വെള്ളമണ്ണുമുതലായി ഭൂഗോളത്തിന്റെ കട്ടിയായ വസ്തുക്കൾ ഒക്കെയും ഉണ്ടാകുന്നു. സകല മൃഗസസ്യാദികളിലും ഇതിന്റെ വളരെ അംശം കാണും. ഈ ഭൂതാംശം ജീവാജീവ വസ്തുക്കളിലും മനുഷ്യ കൃതികളിലും പ്രകൃതിയാൽ ധാരാളമായിട്ടുള്ളതാകകൊണ്ടു പഞ്ചേന്ദ്രിയങ്ങളാൽ നമുക്കു അറിയാകുന്ന എ

ല്ലാവസ്തുക്കളും തൂക്കിയാൽ നേരെ ഒന്നുപാതി അമ്ലകര ബാഷ്പമായിരിക്കും എന്നു സംശയം കൂടാതെ നിണ്ണയിക്കാം. ൟ ബാഷ്പംനമുക്കു ചുററും സഞ്ചരിക്കുന്ന വായുവിൽ മിശ്രപ്പെടാതെയിരിക്കുന്നു. ൟ പരികമ്മികളുള്ളതായ അപൂവ് ദശനങ്ങളെ ദിവസേനെ മനുഷ്യൻ കണ്ടു. ഇതു ധാരാളമായി നിറെഞ്ഞിരിക്കുന്ന ശേഖരപ്പുരയായ അന്തരീക്ഷത്തിൽനിന്നു വളരെ നാൾ അവൻ ഉപജീവിച്ചും ശ്വസിച്ചും വന്നു എന്നുമാത്രമല്ല അവന്നു നാഴിക തോറുമുള്ള ആവശ്യങ്ങൾക്കു ശുശ്രൂഷ ചെയ്വാനായിട്ടു ഇതിനെ ദാസനാക്കി കൊള്ളിച്ചും വന്നു എന്നുവരികിലും ഇതു നിറവും മണവുമില്ലാത്ത ബാഷ്പമാകകൊണ്ടു ഇങ്ങനെയൊരു വസ്തു ഉണ്ടെന്നു പോലും അവൻ അറിഞ്ഞിട്ടില്ലാഞ്ഞു. ൟ. കഴിഞ്ഞ എണ്പതു വഷത്തിനിടയിൽ മാത്രമേ അവൻ അതിന്റെ വസ്തുത അറിഞ്ഞുള്ളു. അന്തരീക്ഷത്തിലെ അമ്ലകരബാഷ്പം കൊണ്ടു മാത്രമാകുന്നു മൃഗജീവങ്ങൾ ജീവിക്കുന്നതു. ൟ ബാഷ്പമില്ലാത്തെടത്തു മനുഷ്യന്നാകട്ടെ ജീവനുള്ള യാതൊന്നിന്നാകട്ടെ ജീവിപ്പാൻ കഴികയില്ല. ഒരു പക്ഷിയെയൊ ഓന്തിനെയൊ വായുവിനെ വലിച്ചെടുക്കുന്ന സൂത്രഘടത്തിൽ (Air pump) ഇടുകയൊ ൟ ബാഷ്പമൊട്ടുമില്ലാത്ത അന്തരീക്ഷത്തിൽ വിടുകയൊ ചെയ്താൽ നിമിഷം ശ്വാസം മുട്ടി ചത്തുപോകും. വായുവിൽ ഉള്ള അമ്ലകരബാഷ്പംകൊണ്ടാകുന്നു തീ എരിയുന്നതു. കൊല്ലൻ ഉലയിൽ തുരുത്തി വെച്ചു ഊതുന്നതെന്തിനു? അധികം കാററു ഒന്നിച്ചു വേഗത്തോടെ ചെന്നു തീ കത്തി കരിക്കുപിടിക്കുന്ന വകെക്കല്ലയൊ. തുരുത്തിയിൽ കൂടെ അധികം കാററു ചെല്ലുന്നതിനാൽ അധികം അമ്ലകരബാഷ്പം തീയിൽ കൂടെ കടക്കുന്നതാകകൊണ്ടു തീ നല്ലപോലെ കത്തുന്നു. വായു തീരെയില്ലായിരുന്നാൽ ദീ തീരെ കത്തുകയില്ല എന്നു എല്ലാവക്കും അറിയാമെല്ലൊ. ആകയാൽ അമ്ലകരബാഷ്പം ശ്വാസനത്തിന്നും അഗ്നിജ്വലനത്തിന്നും അത്യാവശ്യമെന്നു മാത്രമല്ല അതിന്റെ സഹായം കൂടാതെ പൂണ്ണമാകാത്ത മററനേകം കമ്മങ്ങൾ ഭൂമിയിൽ ഉണ്ടു താനും. എന്നാൽ അമ്ലകരബാഷ്പം തന്നേയുള്ള ഒരു അന്തരീക്ഷത്തിൽ നാം പാത്തിരുന്നു എങ്കിൽ തീയെല്ലാം ഭയങ്കരമായ അഗ്നിപ്രളയമായി കാണായിരുന്നു. എന്നല്ല നമുടെ ശ്വാസനത്തിനു വേഗം കൂടി ജ്വരം പിടിപെട്ടു നി

രിഷം മരിച്ചും പോകയുന്നെ. ആകയാൽ അന്തരീക്ഷത്തിൽ ഒരു പങ്കു അമ്ലകരബാഷ്പത്തിന്നു നാലു പങ്കു യവക്ഷാരബാഷ്പം വീതം ഉണ്ടായിരിക്കകൊണ്ടു ഒരു തുടം പാരായത്തിൽ നാലുതുടം വെള്ളമൊഴിച്ചാൽ അതിന്റെ ശക്തി കുറെഞ്ഞുപോകുന്നതുപോലെ അമ്ലകരബാഷ്പത്തിന്റെ ശക്തിയെ കുറെച്ചു കളയുന്നു. ഈ യവക്ഷാരബാഷ്പവും അമ്ലകരബാഷ്പത്തെപ്പോലെ നിറമാകട്ടെ രുചിയാകട്ടെ മണമാകട്ടെ ഇല്ലാത്തതാകുന്നു. ഇതു അമ്ലകരബാഷ്പം പോലെ അല്ല നേരെമറിച്ചു തുലോം മന്ദതയുള്ളതത്രെ. ഇതു ഒരു ഉറക്കംതൂങ്ങിപ്പങ്കുകാരൻ ആകുന്നു. നമുക്കു ചുററുമുള്ള അണെബന്ധനത്തിലെങ്ങും ഇതിന്നു ഒരു പങ്കുമില്ല. ഇതുകൊണ്ടുള്ള ഉപകാരം മനുഷ്യന്നു വന്നതു ചൊവ്വെനേരെയല്ല എന്നു തന്നേ പറയാം.

വായുവിൽ പതിനായിരം പങ്കിൽ മൂന്നു കഷ്ടിച്ചാൽ ആറു പങ്കു അംഗാരാമ്ലമുണ്ടു. ചുണ്ണാമ്പുചൂളയിൽനിന്നു പുറപ്പെടുന്നതു ഈ ബാഷ്പമാകുന്നു. മദ്യച്ചാറകളിൽനിന്നും നുരയുള്ള മദ്യങ്ങളിൽനിന്നും പുറപ്പെടുന്നതായ കുത്തലും ദുഷ്ടവുമുള്ള ബാഷ്പവും ഇതു തന്നേ. വലിയ അഗാധമുള്ള കല്ക്കരിഖനികളുടെ അടിവാരത്തിൽ ചിലപ്പോൾ ഈ ബാഷ്പം അധികം ഉണ്ടാകയും അതു മനുഷ്യരെ ചിലപ്പോൾ ശ്വാസംമുട്ടിച്ചു കൊല്ലുകയും ചെയ്യിട്ടുണ്ടു. ഇതു മനുഷ്യന്റെയും മറെറല്ലാ മൃഗങ്ങളുടെയും ഫുഫുസ്സുകളിൽനിന്നു (Lungs) ഉത്ഭവിക്കയും അവ അന്തരീക്ഷത്തിലേക്കു വിടുകയും ചെയ്യുന്നു. ഈ ബാഷ്പത്തെ അധികം ശ്വസിക്കുന്നതിൽ വെച്ചു ഉപദ്രവമാകുന്നു ഉള്ളു. എന്നാൽ ഇതിന്നു സാധാരണവായുവിൽ അരവാശി ഭാരമുണ്ടായിരുന്നാലും ഇതു അന്തരീക്ഷത്തിൽ ചെല്ലുന്ന ഉടൻ തന്നേ ചിതറിപ്പോകും. അതാതിന്നു പ്രത്യേകമുള്ള ഭാരം എന്തുമാത്രമായിരുന്നാലും എല്ലായ്പോഴും പൂർണ്ണമായിട്ടും തുല്യമായിട്ടും മറെറാരു ബാഷ്പത്തിൽ കൂടെ വ്യാപിക്കും. ഒരിക്കൽ മിശ്രപ്പെട്ടാൽ പിന്നെ യാതൊരു യന്ത്രബലംകൊണ്ടും അവയെ വേർപ്പെടുത്തുവാൻ കഴിയുന്നതല്ല. ഇതുനിമിത്തം അംഗാരാമ്ലം മൃഗക്കൂട്ടങ്ങളുള്ള സ്ഥലത്തു തുലോം സമൃദ്ധിയായും വലിയ തടാകത്തിന്മേലൊ കടലിന്മേലൊ വെള്ളംകൊണ്ടു ഈ ബാഷ്പം ദ്രവിക്ക നിമിത്തം അതു അല്പമായും കണ്ടെത്തപ്പെടുന്നു എന്നു വരികിലും അന്തരീക്ഷം എവിടെയെല്ലാം ഉണ്ടൊ അവി

ടെയൊക്കെയും ഇതും ഉണ്ടു. ഇതുണ്ടെന്നു ഏതു സമ ത്തെങ്കിലും സാക്ഷിക്കാം. കുറേ ചുണ്ണാമ്പുവെള്ളം ഒരു പരന്ന പിഞ്ഞാണത്തിൽ കാററത്തു വെക്കുമ്പോൾ മേലെ ചൂടുന്ന പാടകൊണ്ടു അതു എന്തുമാത്രമുണ്ടെന്നും ഒരു വിധമായിട്ടു അറിയാം.

മൃഗ സസ്യാദി പദാൎത്ഥങ്ങൾ അഴുകുന്നടത്തൊക്കെയും അമ്മോനിയാ ഉണ്ടാകും. ഒരു അമ്മോനിയാ വായുവിന്റെ മറെറാരു പ്രത്യേക അംശം ആകുന്നു എങ്കിലും അംഗാരാമ്ലത്തോളം തന്നെ വായുവിൽ കാണുകയില്ല. ഇതു അന്തരീക്ഷത്തിന്റെ അൻപതു ലക്ഷത്തിൽ ഒരംശം മാത്രമേയുള്ളു, എന്നാൽ ഒരു രസായനൻ പുതുതായിട്ടു പ്രസിദ്ധപ്പെടുത്തിയ പുസ്തകത്തിലും മറെറാരുത്തൻ പ്രസിദ്ധപ്പെടുത്തീട്ടില്ലാത്ത പരിശോധനയിലും അമ്മോനിയാ മേൽ പറഞ്ഞതിലും ഇതിലോം കുറെച്ചേയുള്ളു എന്നു കാണിച്ചിരിക്കുന്നു. മിന്നൽ വന്നു കടന്നുപോകുന്ന സ്ഥലങ്ങളിൽ ഒക്കെയും അതു വെള്ളത്തോടു സംബന്ധിച്ചു അമ്ലകരബാഷ്പത്തെയും യവക്ഷാരബാഷ്പത്തെയും തമ്മിൽ യോജിപ്പിക്കുന്നതിനാൽ ആകുന്നു യവക്ഷാരാമ്ലം ഉണ്ടാകുന്നതു. എന്നാൽ അതു അധികം ഉണ്ടാകാത്തതുകൊണ്ടും കൊടുങ്കാററുകൊണ്ടുണ്ടാകുന്ന മഴ അതിനെ സാധാരണമായി കൊണ്ടുവരുന്നതാകകൊണ്ടും അതു അന്തരീക്ഷത്തിലെ ഒരു പ്രത്യേക അംശം എന്നു പറഞ്ഞുകൂടാ.

മനുഷ്യ മൃഗാദികൾ ശ്വാസിക്കുന്നതുകൊണ്ടു വായുവിൽ ഉള്ള അമ്ലകരബാഷ്പം സദാ കുറെകയും അംഗാരാമ്ലം കൂടുകയും ചെയ്യുന്നതിനാൽ ശ്വാസം വലിക്കുന്നതിന്നു അന്തരീക്ഷം കൊള്ളരുതാതായി തീരുന്നു എന്നു കണ്ടിരിക്കുന്നു. ഒരു ഭംഗിയുള്ള ചട്ടംകെട്ടുകൊണ്ടു ഇതിന്നു ഒരു പ്രതിവിധിയുണ്ടാക്കീട്ടില്ലാഞ്ഞു എങ്കിൽ ഇതിൻ ഫലങ്ങൾ പിന്നാലെയുള്ള സന്തതിയിൽ വളരെയായിരുന്നേനെ.

അമ്ലകരബാഷ്പവും അംഗാരാമ്ലബാഷ്പവും വേണ്ടുംവിധേന അന്തരീക്ഷത്തിൽ കൊള്ളിച്ചിരിക്കുന്ന ചന്തമായ ചട്ടംകെട്ടിനെ നമുക്കു വിസ്തരിക്കാം. മുൻ പറഞ്ഞപ്രകാരം മൃഗങ്ങൾ ശ്വാസിക്കുന്നതിനാൽ അമ്ലകരബാഷ്പം കുറെകയാകുന്നു ഉള്ളതു. ഒരു പ്രമാണം മനുഷ്യൻ പക്ഷികൾ മൃഗങ്ങൾ മത്സ്യം മുതലായവയോടും

സംബന്ധിക്കുന്നു. ഇവ ശ്വാസിക്കുമ്പോൾ ജീവപ്ര ദമായ അമ്ലകരബാഷ്പത്തെ തങ്ങളുടെ പപ്പുസ്സുകളിലെ ക്കും ചിറകുകളിലേക്കും വലിക്കയും അവിടെ അതു, ത ങ്ങളുടെ ശരീരങ്ങളിൽ അധികം അടങ്ങിയിരിക്കുന്നതാ യ അംഗാരത്തോടു യോജിച്ചിട്ടു, അംഗാരാമ്ലമായി തീരു കയും ചെയ്യുന്നു. രസായനസമ്പക്ക (Chemical affinity) ശക്തികൊണ്ടുണ്ടാകുന്നതും നന്നാ അടുത്തും അതിശയ കരമായും സംബന്ധിച്ചിരിക്കുന്നതുമായ ഠരം സ്ഥിതി യിൽ അതിനെ വീണ്ടും പുറത്തോട്ടു ശ്വാസിക്കയും അങ്ങ നെ അന്തരീക്ഷത്തിലേക്കു തിരിച്ചു ചെല്ലുകയും ചെയ്യു ന്നു. ഠരം വേല ഇടവിടാതെ നടന്നു പോരുന്നതിനാലും അനേകം കാലമായിട്ടു ഭൂവിദ്യ (Geology) കൊണ്ടു നാം പരിചയിച്ചറിഞ്ഞിരിക്കുന്ന പ്രകാരം അനേകായിരം വായിൽ കൂടെ സദാ ഠരം വായുവിനെ വലിച്ചു വിടുന്ന തിനാലും ഇപ്പോൾ അമ്ലകരബാഷ്പം അശേഷം അംഗാ രാമ്ലമായി തീരുന്നതിനും അതിനാൽ മനുഷ്യൻ മുതലാ യ ജീവസൃഷ്ടി ഒക്കെയും നശിച്ചുപോകുന്നതിനും ഹേ തുവായിരിക്കുന്നു എന്നു നമുക്കു സ്വഭാവം കൊണ്ടു വി ചാരിപ്പാനിടയുണ്ടു. എന്നാൽ ജന്തുഗണത്തിന്നു ഉപജീ വനം സസ്യമാകകൊണ്ടു അതു സസ്യത്തിന്നു ആവശ്യ മുള്ള ഭാഗത്തെ വായുവിൽ തിരികെ കൊടുക്കത്തക്കവ ണ്ണം ചട്ടം കെട്ടിയിരിക്കുന്നു.

ഒരു തെങ്ങുവൃക്ഷത്തെ കുറിച്ചു തന്നെ നമുക്കു വിചാ രിക്കാം. അതു പത്തോ ഇരുപതോ വഷത്തിനു മുമ്പേ നിലത്തു കുഴിച്ചിട്ടതായി മുളയുടെ യാതൊരു ലക്ഷ്യവുമി ല്ലാത്ത ഒരു കൊട്ടത്തേങ്ങായായിരുന്നു. അതു കുറേനാൾ അവിടെ കിടന്നു വേരുപാകി മുളെച്ചു പച്ചനിറമുള്ള നീ ണ്ട ഓലമടലുകൾ അതിൽനിന്നു പുറപ്പെട്ടു. അന്നുമു തൽ ആണ്ടുതോറും അതു ഭംഗിയിലും വലിപ്പത്തിലും ഒ ന്നിനൊന്നിനു മുതിൎന്നു ഇപ്പോൾ മാസംതോറും ഫലം നല്കുന്നതായ ഒരു വലിയ വൃക്ഷമായി തീൎന്നിരിക്കുന്നു. ഒരു ഭംഗിയേറിയ രാജധാനി അതിന്റെ ഭിത്തികൾ കിളിവാതിലുകൾ ഗോപുരങ്ങൾ കഴക്കോൽ പട്ടിക ഓടു ശിലാന്തി മേത്തട്ടു എന്നല്ല അതിന്റെ സകല ചിത്രപ്പ ണികളോടും കൂടെ, കല്ലാശാരിയാകട്ടെ മരയാശാരിയാക ട്ടെ പണിയുന്നതിനെ നാം കാണുകയെങ്കിലും അവരു ടെ പണിയായുധങ്ങളുടെ ശബ്ദം കേൾക്കയെങ്കിലും

ചെയ്യാതിരിക്കെ, യദൃഛയാ ഉണ്ടാകയെന്നു വന്നാൽ അ തു ഒരു അതിസംഭവം എന്നു വിചാരിക്കയില്ലയോ? എ ന്നാൽ ഈ തെങ്ങിലും മറ്റെല്ലാ വൃക്ഷങ്ങളിലും സസ്യ ങ്ങളിലും ഇങ്ങനത്ത അതിശയം സദാ നടന്നു വരുന്നു. ഈ വൃക്ഷങ്ങൾ ദൈവമായ സൂത്രപ്പണിക്കാരന്റെ കൃ തിയാകുന്നു. എന്നാൽ ഈ പണിക്കു വേണ്ടുന്ന പദാ ൎത്ഥങ്ങൾ എവിടെനിന്നാകുന്നു ഉണ്ടാകുന്നതു. കൊന്ന തെങ്ങു മുഴുവനും തേങ്ങായിക്കകത്തില്ലാഞ്ഞു. വൃക്ഷംവ ളൎന്നു വരുന്നതു നമുക്കു കാണാം. എന്നാൽ അതിന്റെ തളിൎകളും വണ്ണവും നീളവും അതിനെനെടുത്തുകൊണ്ടു നില്പാൻ വഹിയാത്തവണ്ണമുള്ള ഫലങ്ങളും ഉണ്ടാകുന്ന തെവിടെനിന്നു?

ചെടികളുടെ വളൎച്ചെക്കു ഉപയോഗപ്പെടുത്തിയിരിക്കു ന്ന പദാൎത്ഥങ്ങൾ നന്നാ ചുരുക്കം തന്നേ. ചെടിയും വൃ ക്ഷങ്ങളും അവയുടെ ചുണ്ണാമ്പു കാരം ഗന്ധകം മുതലാ യവയെ തകൎന്ന പാറയിൽനിന്നാകുന്നു ലഭിക്കുന്നതു. എന്നാൽ അതാതു വൃക്ഷത്തിന്റെയാകട്ടെ ചെടിയുടെയാ കട്ടെ വലിപ്പത്തിൽ അധികഭാഗവും പ്രത്യേകം അംഗാര വും (Carbon) ജലജബാഷ്പവും അമ്ലജബാഷ്പവും കൊണ്ടു ണ്ടാകുന്നതാകുന്നു. ഈ ഭൂതങ്ങൾ ഏറെക്കുറേ കൂടി തടി യും വൎണ്ണപദാൎത്ഥങ്ങളും സുഗന്ധ എണ്ണകളും ഉണ്ടാകുന്നു. ചെടി ഈവകകളെ ലഭിക്കുന്നതു അന്തരീക്ഷത്തിൽ നി ന്നാകുന്നു. വൃക്ഷയിലകളിന്മേൽ കാററടിക്കുമ്പോൾ അവ അന്തരീക്ഷത്തിലുള്ള അംഗാരാമ്ലബാഷ്പത്തിലെ അംഗര ത്തെ എടുത്തുംകൊണ്ടു അമ്ലകരബാഷ്പത്തെ വിട്ടുകളയുന്നു. ആകാശത്തിലുള്ള ഈറംകൊണ്ടോ നിലത്തുള്ള ഈറംകൊ ണ്ടോ വൃക്ഷത്തിലുള്ള ജലജബാഷ്പം ഉത്ഭവിക്കുന്നു. അ മ്ലജബാഷ്പം അംഗാരാമ്ലത്തിലും ജലത്തിലും വേണ്ടുവോ ളം ഉണ്ടു. വൃക്ഷങ്ങളിലും ചെടികളിലും അംഗാരം മററ വസ്തുക്കളോടു യോജിച്ചാകുന്നു ഇരിക്കുന്നതു. ഇവിടെ അംഗാരമെന്നു പറയുന്നതു നാം നിദാനം കാണുന്ന ക രിക്കട്ടയല്ലാതെ മറെറാന്നുമല്ല. വജ്രക്കല്ലു കരിയുടെ ഒരു ആകൃതി വ്യത്യാസമത്രേ. വൃക്ഷാംശങ്ങളിൽ വളരെ പങ്കു അംഗാരമാകുന്നു. ഈ അംഗാരം വൃക്ഷത്തിന്നു കിട്ടുന്ന തു മുഴുവനും വായുവിൽനിന്നാകുന്നു. തേക്കു തെങ്ങു മാ വു മുതലായ വൃക്ഷങ്ങളും മുളകുകൊടിയും പുല്ലും ഇവ യെല്ലാം ഈ ബാഷ്പവസ്തുക്കളെ ലഭിക്കുന്നതു ഇവെക്കു

മിതെ കൂടിയിരിക്കുന്ന വായുവിൽനിന്നാകുന്നു. വായുവിൽനിന്നു ലഭിക്കുന്ന അംഗാരവും അമ്ലകരബാഷ്പവും ജലജബാഷ്പവും ആകുന്നു തേങ്ങായിൽ. ചിരട്ടയായിട്ടും എണ്ണയായിട്ടും കരിമ്പിൽ നീരായിട്ടും ആയി തീരുന്നതു. ആകയാൽ ഒരു കുമ്പാരം പഞ്ചസാരയാകട്ടെ ഒരു കുപ്പി എണ്ണയാകട്ടെ ഒരു റൊട്ടിയാകട്ടെ വായുവിന്റെ ഒരു ആകൃതിഭേദമല്ലാതെ മറ്റൊന്നുമല്ല. ഈ കാര്യാദികളെ എല്ലാം ക്രമപ്പെടുത്തുന്നവനായ ദൈവത്തിന്റെ ജ്ഞാനം എത്ര വലുതാകുന്നു. "എല്ലാവരുടെയും കണ്ണുകൾ നിങ്കലേക്കു നോക്കിയിരിക്കുന്നു നീ തത്സമയത്തു അവക്കു അവരുടെ ഭക്ഷണത്തെ കൊടുക്കയും ചെയ്യുന്നു. നീ നിന്റെ കയ്യിനെ തുറന്നു ജീവനുള്ള എല്ലാററിന്റെയും ആഗ്രഹത്തെ തൃപ്തിയാക്കുന്നു" എന്നു സങ്കീർത്തനക്കാരൻ പറെഞ്ഞിരിക്കുന്നതു എത്ര ശരി.

---

## THE LOST POSSESSION RESTORED.

### A STORY OF AURUNGZEBE.

Aurungzebe the Emperor of Delhi, although in his advance to the throne he had been no doubt guilty of some unworthy actions, was a prince of great wisdom and ability in the government of the important country which owned his sway. Dow in his history of Hindostan describes him as being "indefatigable, vigilant, and exact, in the administration of justice." "His long experience," he tells us, "in business, together with the acuteness and retentiveness of his mind, rendered him master even of the detail of the affairs of the Empire. He remembered the rents, he was thoroughly acquainted with the usages of every particular district. He was wont to write down in his pocket-book every thing that occurred to him through the day. He formed a systematical knowledge of every thing concerning the revenue from his notes, to which, upon every necessary occasion, he recurred. The governors of the provinces, and even the collectors in the districts, when he examined either on the state of their respective departments, were afraid of misrepresentation or ignorance. The first ruined them for ever; the latter turned them out of their offices." But notwithstanding the vigilance of Aurungzebe, and his anxiety for the welfare of his subjects, many abuses of power and unjust measures, of which he heard nothing in the Palace, were only too common in the provinces, as the following tale will shew.

ruptly turned away, and left the blacksmith looking after him in some astonishment, while he retraced his steps again to the main road.

Aurungzebe thought much over what the poor blacksmith had told him, as he walked along towards the east with his pilgrim's staff, and determined to go boldly through the next village, feeling sure now of the impossibility of any one recognizing him as the Emperor, in order that he might observe well what was going on. Scarcely had he reached the village, when his attention was attracted by an old woman, who was hurrying along at a great speed, and was talking incessantly to herself, and, in tones loud enough to be heard at some distance, was vowing vengeance, as people in anger will sometimes do, on some person or persons who were invisible. Aurungzebe asked her what was the matter.

"What is the matter!" returned the woman out of breath, "Why, is not the Prince of Oude coming up here? and have not the Muckudum's people been at my house, saying they want provisions for his followers? and have they not taken away all my hens, and all my eggs, and my milch goat, by which my children are fed, and all my ripe plantains? and have not they taken away my two bullocks with which I get my living by bringing firewood from the jungles? My bullocks I shall never see again: and as for the other things, I shall never get a dám for them."

"And, my good woman, are many people thus oppressed?" asked the Emperor.

"Many people!" exclaimed the woman, "How old are you, to ask such a question? Is there a house, in which the people are unable to defend themselves, that is not robbed?"

The woman now turned unceremoniously into her compound, and Aurungzebe entered the village. Here he spent the rest of the day, during which time he had abundance of opportunities of observing to his sorrow, that what he had learned from the blacksmith and the old woman was only too true. That night too he chose to spend in a large choultry just outside the village, where he conversed freely with the different travellers whom he found there. However we cannot recount all that the Emperor did or said, but must, without further preamble, give the story of "the lost possession restored."

Aurungzebe determined if possible to pass the second night of his wanderings at the house of some respectable ryot. Accordingly after a long day's walk, four o'clock in the afternoon found him steadily pursuing a road, which led to a neat looking house in a valley which was green with half-grown corn. The compound of the house itself, which was remarkably clean, was raised a little above the valley, and just beneath a little stream, from which the fields were irrigated, was tumbling over the stony water-

course. The tenants of the house were evidently industrious people, for the first sound that met the ears of the Emperor was the well-known creaking of the bamboo lever, by which the ryot was raising water from the stream to the level of his garden, for the benefit of the yams and other vegetables which grew in great profusion; while the good woman, his wife, was busily engaged in scouring the brass vessels belonging to the house. Aurungzebe was not disappointed in his desire. The woman, who looked curiously at him, after consultation with her husband, agreed to provide him with food, and also to allow him to rest there during the night. Accordingly the Emperor sat down on a low stone wall, and entered into conversation with the woman. "You seem to be very happy here," he began, "in this neat and clean Cottage."

"Ah! but we should he much happier," said the woman, "if we could but get our rights: when the strong oppress the weak, and when the law, which ought to protect the oppressed, is weak itself, there cannot but be much unhappiness in the country."

"And," inquired the disguised sovereign, "in what particular way are you suffering oppression?"

"O", said the woman, "it would be a long-tale if I told you all; it is only about that land there you see in the valley; and you would not care to hear about it."

"Indeed," said Aurungzebe, "I should. Though I am, as you see, a wandering fakir, untroubled with lawsuits, yet I have had my troubles, and hope that I am ready to sympathise with others."

"Well then," began the woman, "many generations back, an ancestor of my husband's, having by his industry made a considerable sum of money, and being anxious to increase his lot of land around this house, proposed to buy those fields you see below of the Zemindar, who, he knew, was deeply in debt. The Zemindar refused to sell them outright, but mortgaged them for a large sum, on a condition that if the money were not repaid at a certain date, the lands should belong *bona fide* to our ancestor. The time came, and the Zemindar being still unable to pay, the lands were properly transferred to the new owner. These lands remained long in the possession of my husband's family, until on an unlucky day my husband's father rented them out to another person, who died without an heir about twelve years ago. The Crorie of the Pergunna at once seized this man's property as belonging to the crown, since the man was heirless; but with the man's own personal property the crorie also seized the land he had rented of us, and appropriated its produce, as he said, to the use of the government. This case was at once put in court: but it was ten years before we could obtain a decision, during which time my hus-

band underwent much vexation and trouble, besides feeling that he was unlawfully deprived of what was in every sense his own. However at last, a little more than two years since, the chief Cazi decided that the land was ours, and did not lawfully belong to the government. Once more then my husband sowed and reaped his own. You will suppose my trials end with this- Not so. Although my husband again sowed the ground, the servants of the present Zemindar are now waiting to reap the crop, which will soon be ripe, by force; and they possess an order, written by the noble Mirza Feridon Beg himself, stating that the lands bought by our ancestor, to the extent of fifty bigahs, are not ours, but a part of the Zemindary."

"Extraordinary relation!" exclaimed the Emperor. "But I cannot quite understand why Mirza Feridon Beg should give a decree contrary to that of the Cazi."

"The reason," said the women, "no doubt is this, the present Zemindar is his friend, being a man of noble blood, and he has warily told him, that this land is a portion of the zemindary, and belongs to him: upon which Mirza Feridon Beg, without further investigation of the case, orders that the Zemindar, Shech Sadi, be assisted by the shackdars, if necessary, in reaping his crop, since the land evidently belongs to him."

At the close of this recital, Aurungzebe endeavoured to console the woman by telling her, that she had his' best wishes that the day might soon come, when they should again enjoy their property without molestation. Some business now called the woman away for a time, and Aurugzebe was left to his meditations.

But we must now follow him on his return to Delhi. Having remained during the night at the cottage where we last saw him, he started very early in the morning on his way back: and the following morning at sunrise found him again walking through the streets of his capital. There, before he reached the Palace, a little incident occurred, which we cannot but mention. Being minded to go to the Palace by a road but little frequented, it so happened that he chose the one in which was situated the house of the grand Cazi. Just before he reached the entrance to this house, he observed a palanquin, which he knew to belong to the richest merchant in the city, whom in fact he also recognized, as he alighted from the palanquin, and entered the house of the Cazi. Aurungzebe could not but wonder at this early visit; the sun had not yet risen; and as he passed the house, he also passed close by the merchant's head servant, who was holding a box, such as valuable jewels are often placed in, and was evidently

waiting for the word of command to carry it, at the proper season, into the house. He looked scornfully at the fakir, as he passed, who however, in an apparentl careless manner, asked him what he had got, "Ho, ho, said the man with a leer, "you would like to know, would you? It would be worth more than you and I put together, and sold to the highest bidder, would fetch ,for me to tell you".

"Jewels?" asked the fakir, as he passed on.

"You might have guessed worse" said the man with a wink. "Case in court, that's all," added he.

The fakir passed on: and that morning, at eleven o'clock punctually, the Emperor was again in his reception hall, surrounded by his Vizier, the Meer Hajib, and other officers of state.

A few mornings after this, Aurungzebe, in the midst of a large assembly, related the story of his adventures as a fakir amid much merriment. He ordered that the fifty bigahs of land should be restored to their rightful owner, and that the dishonest Shech Sadi should be punished. He also openly reprimanded Mirza Feridon Beg, who was present, for his carelessness and favouritism; and granted a monthly pension of one hundred Rupees to the man, who through his false decree had been injured, to be paid from the royal funds to him and to his heirs for ever, in compensation for the injury he had experienced for ten years at the hands of government officials. He also told as a joke what he had seen at the grand Cazi's door. The Cazi, who was also one of the number present, looked much confused; and it is on record, that he was much more circumspect in after years; and always looked with uneasiness on any fakir, whose appearance happened to be rather more respectable than is usual with that class of mankind

D.

---

## SMILES THROUGH TEARS.

We wept, for we thought of a merry voice,
    A voice we should hear no more,
Whose tones had made our hearts rejoice,
    Whene'er we were sad of yore.

We wept, for we thought what he might have been,
    Had his young life been spared;
And we had said that life was a dreary scene,
    We had cursed it——had we dared?

We wept, for we thought——he has fled for e'er,
We shall never meet again——
And we bowed beneath our load of care,
And our tears fell fast as rain.

We wept, for we opened the worn old book,
Most cherished, most loved by the child,
And we cast on its pages a sad sad look——
What saw we there, that we smiled?

We smiled, for writ by his tiny hand
These words there met our eyes,
"My Redeemer lives! With the seraph-band
I shall praise him in the skies!"

We smiled, for we thought of the Mansions fair,
To Christ's redeemed ones given;
And our brother's loss seemed a lighter care,
For we said —we shall meet in Heaven!

Anne.

---

## കെട്ടുകഥ.

മാടപ്രാവെന്ന പക്ഷിയും തന്നുടെ
പിടയുമായി മേളിച്ചൊരു ദിനം [ൾ
വടിവോടൊരു വൃക്ഷത്തിൽമേവുമ്പോ
ആടലാലെയുര ചെയ്തു പക്ഷികൾ!

അടിത്താരിണ കൂപ്പുന്ന ഭക്താത്മവ.
അന്നത്തെപ്പോ നല്ക്ക തരണാവും
തള്ളത്തീടാതെ ദൈവത്തിൻ കല്പന
പട്ടമാനസന്മാരെന്നിരിക്കിലും.

കാടകം തന്നിലോട്ടം മൃഗങ്ങളെ
തേടിവന്നൊരു വേടന്മഹാ മൂഢൻ
തടിമാടന്റെ താടിയും മീശയും
മുടിയുരോമവും ചെമ്പിച്ചതങ്ങനെ.

കടക്കൊള്ളി കണക്കെ ജ്വലിക്കുന്ന
കടകണ്ണും പുരൊളുവി കാണുമ്പോൾ
പേടിച്ചോടിയൊളിച്ചീടും കാലനും
നിളിലെക്കണ്ണന്തന്നാണെ നിർണ്ണയം.

നെടുതായുള്ള വില്ലിലൊരു ശരം
തൊടുത്താശു വലിച്ചു നിറെച്ചവൻ
പടുത്വമൊടു നില്ക്കുന്നതൊളുവി
തടുത്തീടുവാനാരുള്ളു ദൈവമേ.

വിടപോപരി സഞ്ചരിച്ചീടുന്ന
കുടിലാശയനായ പരുന്തല്ലൊ
കടിച്ചാശു കുലചെയ്യുന്നമ്മളെ
കുട്ടക്കേമവന്നു കൃപയില്ല.

കാട്ടതോറും ചരിച്ചങ്ങു ക്രൂരനും
ക്രുടിമാടി റിനേടച്ചിരിപ്പാനും
ജയമില്ല നമുക്കിനി വല്ലതു
അടങ്ങീടുകയില്ലീദുരാത്മാക്കൾ.

വേടനാകിലും പത്രിയെന്നാകിലും
കേടു നമ്മൾക്കു വന്നുപോം നിർണ്ണയം
മാടപ്രാക്കളിങ്ങനെ തങ്ങളിൽ
പേടിപൂണ്ടു പറഞ്ഞിരിക്കുമ്പോൾ

ഓടിവന്നൊരു സർപ്പമതുനേരം
വേടനെ കടിച്ചീടിനാൻ വിസ്മയം
വില്ലുമൊക്കൻ പിടഞ്ഞങ്ങു ഭൂമിയിൽ
തടി വീഴുന്നപോലെ പതിച്ചിതു.

തൊടുത്തോരാം വലിച്ചൊരു സായകം
പിടിവിട്ടു തെറിച്ചുചെന്നന്നേരം
പടുക്രൂരൻ പരുന്തിന്റെ വിഗ്രഹം
ഞൊടിമാത്രയം ഭേദിച്ചിതത്ഭുതം.

